

നിരീക്ഷണം

കെ. രാജേശ്വരി

# അലക്സാണ്ടറും അബ്ദുൽ കലാമും അന്ത്യോഖ്യാ പാത്രിയാർക്കീസും

ഡോ. പി.സി. അലക്സാണ്ടറെ രാഷ്ട്രപതിയാക്കാൻ *മലയാള മനോരമ*ക്കാരും ആനമയിലൊട്ടകക്കാരായ ചില രാഷ്ട്രീയ ദല്ലാളന്മാരും അഹോരാത്രം പണിപ്പെടുന്ന സമയത്താണ് അദ്ദേഹത്തിനെതിരായ പ്രസ്താവനയുമായി ഫാ. വർഗീസ് കല്ലാപ്പാറ രംഗത്തുവന്നത്. അലക്സാണ്ടറെ യാതൊരു കാരണവശാലും രാഷ്ട്രപതിയാക്കരുതെന്നുള്ള കല്ലാപ്പാറയച്ചന്റെ മെയ് 17ാം തീയതിയിലെ പത്രക്കുറിപ്പ് *മാതൃഭൂമി, മാധ്യമം* പത്രങ്ങളിൽ വാർത്തയായി വന്നു. പ്രസ്താവനയുടെ മറ്റു ചില ഭാഗങ്ങൾ പ്രസിദ്ധീകരിച്ചെങ്കിലും അലക്സാണ്ടറദ്ദേഹത്തിനെതിരായ പരാമർശങ്ങൾ *മനോരമ* ഒഴിവാക്കി.

ഫാ. വർഗീസ് കല്ലാപ്പാറയുടെ നാമധേയം മാന്യവായനക്കാർക്ക് വളരെ പരിചിതമാകാനിടയില്ല. അങ്കമാലി ഭദ്രാസനം വകയായ നെടുമ്പാശ്ശേരി മാർ അത്തനേഷ്യസ് ഹൈസ്കൂളിൽ അധ്യാപകനായിരുന്നു അദ്ദേഹം. ഏറെക്കാലം യാക്കോബായ സഭയുടെ പബ്ലിസിറ്റി കൺവീനറുമായിരുന്നു. ഇപ്പോൾ സഭയുടെ 'വക്താവ്' അദ്ദേഹമാകുന്നു.

അലക്സാണ്ടറാണെങ്കിൽ രാഷ്ട്രപതിക്കുപ്പായം തയ്പിച്ചുവെച്ചിട്ട് ഏറെക്കാലമായി. കേരള കേഡറിലെ പേരുകേട്ട സിവിൽ സർവീസുകാരനാണ് അച്ചായൻ. പിന്നീട് കേന്ദ്രത്തിലേക്ക് പോയി. ഇന്ദിരാജിയുടെ പുഷ്കലകാലത്ത് പ്രിൻസിപ്പൽ സെക്രട്ടറിയും ഉപദേഷ്ടാവുമായിരുന്നു. 'മൈ ഇയേഴ്സ് വിത്ത് ഇന്ദിരാ ഗാന്ധി' എന്നൊരു പുസ്തകവും എഴുതിയിട്ടുണ്ട്. 1984ൽ സുവർണ ക്ഷേത്രത്തിലെ സൈനികനടപടിയിലും ആന്ധ്രപ്രദേശ്, ജമ്മു-കാശ്മീർ സംസ്ഥാനങ്ങളിലെ രാഷ്ട്രീയ അട്ടിമറികളിലും അച്ചായന്റെ മധ്യതിരുവിതാംകൂർ ബുദ്ധി നിർണായക പങ്കുവഹിച്ചു. അലക്സാണ്ടറുടെ അപ്രീതിക്ക് പാത്രമായതുകൊണ്ടാണ് (ഏത് അലക്സാണ്ടർ? ഞാൻ ആകെ മാസഡോണിയയിലെ അലക്സാണ്ടറെപ്പറ്റിയേ കേട്ടിട്ടുള്ളൂ) സി.എം. സ്റ്റീഫന്റെ കേന്ദ്രമന്ത്രിസ്ഥാനം പോയത്. കൂമർ നാരായണന്റെ ചാരവൃത്തിക്കേസുമായി ബന്ധപ്പെട്ട് ലേശം പേരുദോഷത്തോടെയാണ് സെക്രട്ടറിസ്ഥാനം ഒഴിഞ്ഞതെങ്കിലും രാജീവ്ഗാന്ധി അലക്സാണ്ടറെ ഗവർണറാക്കി പുനരധിവസിപ്പിച്ചു. പിന്നീട് ബ്രിട്ടനിലെ ഇന്ത്യൻ ഹൈക്കമീഷണറുമായി.

1992ൽ ശങ്കർദയാൽ ശർമയെ പിന്തുടർന്ന് ഉപരാഷ്ട്രപതിയാകാൻ അലക്സാണ്ടർ ശ്രമിക്കാതിരുന്നില്ല. പക്ഷേ, അച്ചായൻ മനസ്സിൽ കണ്ടത് നരസിംഹറാവു മാനത്ത് കണ്ടു. റാവുജി കെ.ആർ. നാരായണനെ ഉപരാഷ്ട്രപതിയാക്കി. അലക്സാണ്ടർ മഹാരാഷ്ട്രാ ഗവർണറായി തുടർന്നു. 1995 മാർച്ച് ആദ്യം മഹാരാഷ്ട്രാ നിയമസഭയിലേക്ക് നടന്ന തെരഞ്ഞെടുപ്പിൽ ഒരു പാർട്ടിക്കും ഭൂരിപക്ഷം കിട്ടിയില്ല. ഏറ്റവും വലിയ ഒറ്റക്കക്ഷിയെന്ന നിലക്ക് കോൺഗ്രസ് അവകാശവാദം ഉന്നയിച്ചെങ്കിലും ശിവസേന-ബി.ജെ.പി സഖ്യത്തെയാണ് ഗവർണർ മന്ത്രിസഭയുണ്ടാക്കാൻ ക്ഷണിച്ചത്. മനോഹർ ജോഷി മുഖ്യമന്ത്രിയും ഗോപിനാഥ് മുണ്ടേ ഉപമുഖ്യനുമായി മന്ത്രിസഭയുണ്ടായി; ഏതാനും സ്വതന്ത്രന്മാരെയും കോൺഗ്രസ് റെബലുകളെയും ചാക്കിട്ട് ഭൂരിപക്ഷവുമുണ്ടാക്കി. അതോടെ സേന-ബി.ജെ.പി സഖ്യ

ത്തിന്റെ കണ്ണിലുണ്ണിയായി അലക്സാണ്ടർ. ഉദ്യോഗ കാലാവധി അവസാനിക്കുമ്പോഴേക്കും കേന്ദ്രത്തിൽ ബി.ജെ.പിയുടെ ഭരണമായി. അലക്സാണ്ടറുടെ കാലാവധി നീട്ടിക്കൊടുക്കണമെന്ന് ബാൽതാക്കറെയും മുഖ്യമന്ത്രി നാരായൺ റാണെയും ആവശ്യപ്പെട്ടു. നിന്റെ ദൈവമായ യഹോവയുടെ കൽപനകൾ കേട്ട് പ്രമാണിച്ചുനടന്നാൽ യഹോവ നിന്നെ വാലല്ല, തല ആക്കും. നീ ഉയർച്ചയെത്തന്നെ പ്രാപിക്കും; താഴ്ച പ്രാപിക്കുകയില്ല. ഞാൻ ഇന്ന് നിന്നോട് ആജ്ഞാപിക്കുന്ന വചനങ്ങളിൽ യാതൊന്നെങ്കിലും വിട്ട് അന്യദൈവങ്ങളെ പിന്തുടർന്ന് സേവിപ്പാൻ നീ ഇടത്തോട്ടോ വലത്തോട്ടോ മാറരുത്.

വേദപുസ്തകത്തിൽ ഇങ്ങനെയും പറഞ്ഞുകാണുന്നു. നിന്റെ ദൈവമായ യഹോവയുടെ വാക്ക് കേട്ടനുസരിച്ചാൽ ഈ അനുഗ്രഹങ്ങളെല്ലാം നിനക്ക് സിദ്ധിക്കും: പട്ടണത്തിൽ നീ അനുഗ്രഹിക്കപ്പെടും, വയലിൽ നീ അനുഗ്രഹിക്കപ്പെടും. നിന്റെ ഗർഭഫലവും കൃഷിഫലവും മൃഗങ്ങളുടെ ഫലവും നിന്റെ കന്നുകാലികളുടെ പേറും ആടുകളുടെ പിറപ്പും അനുഗ്രഹിക്കപ്പെടും. നിന്റെ കൊട്ടയും മാവുകുഴക്കുന്ന തൊട്ടിയും അനുഗ്രഹിക്കപ്പെടും. അനുഗൃഹീതനായ നീ രാഷ്ട്രപതിതന്നെയും ആയിത്തീരും. മനോഹർ ജോഷിയും പ്രമോദ് മഹാജനും നിന്റെ പേര് നിർദേശിക്കും, ഫെർണാണ്ടസും ജയലളിതയും അതിനെ പിന്താങ്ങും; വാജ്പേയി നിന്നെ മഹത്ത്വപ്പെടുത്തും.

അലക്സാണ്ടറുടെ കാര്യത്തിൽ പരിശുദ്ധ കത്തോലിക്കാ സഭയോ *ദീപിക*യോ താൽപര്യം കാണിച്ചില്ല. തുറന്നെതിർത്തതുമില്ല. ഒരു ഓർത്തഡോക്സുകാരൻ രാഷ്ട്രപതിയാകുന്നതുകൊണ്ട് നമുക്കെന്തു പ്രയോജനം? മാത്രവുമല്ല, ഉത്തമ കത്തോലിക്കാ വിശ്വാസിയും റോമാക്കാരിയുമായ സോണിയാഗാന്ധിക്ക് പ്രധാനമന്ത്രിസ്ഥാനത്തേക്കുള്ള ന്യായമായ ക്ലെയിം ഇല്ലാതാക്കാനാണല്ലോ അച്ചായനെ കെട്ടുകാഴ്ചയായി ബി.ജെ.പിക്കാർ കൊണ്ടുവന്നിരിക്കുന്നത്. മദാം സോണിയ അസാരം ക്ഷോഭിച്ചു. ആയകാലത്ത് തന്റെ അമ്മായിയമ്മയെ ആശ്രയിച്ച് ആളായ ശേഷം ഇനി തന്റെ നെഞ്ചിൽ ചവിട്ടി രാഷ്ട്രപതിയാകാനോ? അതങ്ങ് പരുമലപ്പള്ളിയിൽചെന്ന് പറഞ്ഞാൽ

**അലക്സാണ്ടറെ ഒഴിവാക്കാനായല്ലോ എന്ന് കോൺഗ്രസിന് ആശ്വാസം. ന്യൂനപക്ഷക്കാരനായ കലാം പ്രസിഡൻറായിരിക്കുമ്പോൾ ന്യൂനപക്ഷക്കാരിയായ സോണിയ എങ്ങനെ പ്രധാനമന്ത്രിയാകുമെന്ന ഉൾച്ചിരിയോടെ മുലായംസിംഗ്. അരിപ്പത്തിരിയും കോഴിക്കറിയും തിന്നാത്തവനെങ്കിലും ഒരു മുസൽമാൻ രാഷ്ട്രപതിയാകുന്നതിൽ മുസ്ലിംലീഗിന് സന്തോഷം. മുസ്ലിം നാമധാരിയെങ്കിലും വെജിറ്റേറിയനും കർണാടക സംഗീതപ്രിയനുമാണല്ലോ എന്ന് വി.എച്ച്.പിക്കാർക്കും ആഹ്ലാദം. ബി.ജെ.പിക്കാണെങ്കിൽ ഒരു വെടിക്ക് പല പക്ഷികൾ: ഗുജറാത്ത് സംഭവങ്ങളിൽനിന്ന് ശ്രദ്ധതിരിക്കാം, ന്യൂനപക്ഷ സംരക്ഷകരായി അഭിനയിക്കാം.**

മതി.

ഈ സാഹചര്യത്തിലാണ് യാക്കോബായ സുറിയാനി സഭയുടെ രംഗപ്രവേശം. നിഷ്പക്ഷമതിയും രാജ്യതന്ത്രജ്ഞനും സ്വരാജ്യസ്നേഹിയുമായ കെ.ആർ. നാരായണനെ സമവായത്തിലൂടെ വീണ്ടും രാഷ്ട്രപതിയായി തെരഞ്ഞെടുക്കണമെന്ന് മെയ് 18ന് ശ്രേഷ്ഠ കത്തോലിക്കാ ബാവയുടെ അധ്യക്ഷതയിൽ ആലുവായിൽ ചേർന്ന യാക്കോബായ സഭാനേതൃസംഗമം ബന്ധപ്പെട്ടവരോട് അഭ്യർഥിച്ചു.

അനീതികണ്ട് അടങ്ങിയിരിക്കുന്നവരല്ല, അന്ത്യോഖ്യാവിശ്വാസികൾ. ഉദയംപേരൂർ സുന്നഹദോസു(1599)കൂടി മലനാട്ടു നസ്രാണികൾക്കുമേൽ കത്തോലിക്കാ വിശ്വാസവും ലത്തീൻ ആരാധനാക്രമവും അടിച്ചേൽപിക്കാൻ ശ്രമിച്ചപ്പോൾ ധീരമായി ചെറുത്തുനിന്നവരാണവർ. 1653ൽ മട്ടാഞ്ചേരിയിലെ കൂനൻകുരിശിൽ കയറിട്ടുപിടിച്ച് "സന്തതിയുള്ള കാലത്തോളം സമ്പാളൂർ പാതിരിമാരുടെ കീഴിൽ ഇരിക്കുകയില്ല" എന്നു പ്രതിജ്ഞയെടുത്തവർ. അതേ വർഷം മെയ് 22ന് (പെന്തക്കോസ്ത് ദിവസം) ആലങ്ങാട്ട് പള്ളിയിൽ യോഗം ചേർന്ന് 12 വൈദികർകൂടി ആർച്ചുഡീക്കൻ തോമയെ സഭാധ്യക്ഷനായി തെരഞ്ഞെടുത്തു. 1665ൽ ജറൂസലമിൽനിന്ന് മലങ്കരയിലെത്തിയ മാർ ഗ്രിഗോറിയോസ് എന്ന യാക്കോബായ മെത്രാൻ ആർച്ചുഡീക്കനെ ഒന്നാം മാർത്തോമാ മെത്രാനായി വാഴിച്ചു.

മലങ്കരയിലെ കലാപത്തെക്കുറിച്ചറിഞ്ഞ മാർപാപ്പ ഉടനെ കർമലീത്താ വൈദികരെ അയച്ച് രംഗം ശാന്തമാക്കി, നല്ലൊരുഭാഗം ക്രൈസ്തവരെ കത്തോലിക്കാ സഭയിലേക്ക് തിരിച്ചുപിടിച്ചു. 1772ൽ കുന്ദംകുളത്തിനടുത്ത തൊഴിയൂർ ആസ്ഥാനമാക്കി കാട്ടുമങ്ങാട്ട് അബ്രഹാം റമ്പാൻ മലബാർ സ്വതന്ത്ര സുറിയാനിസഭ സ്ഥാപിച്ചതാണ് മലങ്കരയിലെ ആദ്യത്തെ പിളർപ്പ്. ആംഗ്ലിക്കൻ പാതിരിമാരുടെ സ്വാധീനവലയത്തിൽപെട്ട പാലക്കുന്നത്ത് എബ്രഹാം മല്പാനും കൂട്ടരും 1837ൽ സഭയിൽനിന്ന് ബഹിഷ്കൃതരായി. അവരും പിൻഗാമികളും പിന്നീട് തോമസ് മാർ അത്താനാസ്യോസിന്റെ നേതൃത്വത്തിൽ അണിനിരന്നു. കോട്ടയത്തെ പഴയ സെമിനാരിയുടെ ഉടമസ്ഥാവകാശത്തെച്ചൊല്ലി 10 വർഷം കേസ് നടന്നു. കേസിൽ തോറ്റ അത്തനാസ്യോസും കൂട്ടരും 1889ൽ പുതിയ സഭ രൂപവത്കരിച്ചു -അതാണ് മാർത്തോമാ സുറിയാനി സഭ. മാർ ഇവാനിയോസിന്റെ നേതൃത്വത്തിൽ മറ്റൊരു കൂട്ടർ 1930ൽ കത്തോലിക്കാ സഭയുമായി പുനരൈക്യപ്പെട്ടു. അവർ സുറിയാനി ആരാധനാക്രമം നിലനിറുത്തിക്കൊണ്ടുതന്നെ മാർപാപ്പയുടെ മേൽക്കോയ്മ അംഗീകരിച്ചു. അവർ മലങ്കര കത്തോലിക്കർ.

അന്ത്യോഖ്യാ പാത്രിയാർക്കീസിന്റെ അധികാര-അവകാശങ്ങളെച്ചൊല്ലി പത്തൊമ്പതാം നൂറ്റാണ്ട് മുതൽക്കെങ്കിലും മലങ്കര സഭക്കുള്ളിൽ തർക്കങ്ങളുണ്ട്. വട്ടശ്ശേരിയിൽ മാർ ദിവന്നാസ്യോസ് മലങ്കര മെത്രാനായിരിക്കവെ 1912ൽ കാതോലിക്കറ്റ് രൂപവത്കരിക്കുകയും പാത്രിയാർക്കീസുമായുള്ള ബന്ധം വിച്ഛേദിക്കുകയും ചെയ്തു. അതോടെ മെത്രാൻ-ബാവ കക്ഷികൾ തമ്മിലുള്ള തർക്കം മൂർച്ഛിച്ചു. പള്ളികൾക്കും മറ്റു സ്ഥാവര-ജംഗമ സ്വത്തുക്കൾക്കും വേണ്ടി വ്യവഹാരമായി. 1913-38 കാലത്തെ വട്ടിപ്പണകേസ്, 1938-58 കാലത്ത് സമുദായക്കേസ്, ഏറ്റവുമൊടുവിൽ 1975-95 കാലഘട്ടത്തിലെ രണ്ടാം സമുദായക്കേസ്. ഓരോ തവണയും വിശ്വാസികൾ വാശിയോടെ പണപ്പിരിവ് നടത്തി വ്യവഹാരം നടത്തി. സി.പി. രാമസ്വാമി അയ്യർ മുതൽ എഫ്.എസ്. നരിമാൻ വരെയുള്ള അങ്കക്കോഴികളെ രംഗത്തിറക്കി. പരദേശ ബ്രാഹ്മണരും പാഴ്സികളുമായ അഭിഭാഷകർ കൂടുതൽ സമ്പന്നരായി.

മലങ്കരസഭ ആകമാന സുറിയാനി സഭയുടെ ഭാഗമാണോ, അന്ത്യോഖ്യാ പാത്രിയാർക്കീസിന്റെ മേൽക്കോയ്മ എത്രമാത്രം, കാതോലിക്കാ ബാവയെ വാഴിക്കേണ്ടതാര്, പട്ടംകൊട ശുശ്രൂഷയിൽ റോമിലെ മാർപാപ്പയെ ശപിക്കേണ്ടത് അത്യാവശ്യമാണോ, മാർത്തോമാശ്ലീഹക്ക് സിംഹാസനമുണ്ടോ, ഉണ്ടെങ്കിൽ മാർത്തോമയുടെ സിംഹാസനത്തിലാരൂഢനായ കാതോലിക്കാ ബാവ പത്രോസിന്റെ സിംഹാസനത്തിലിരിക്കുന്ന പാത്രിയാർക്കീസിന് സമനോ -ഇത്യാദി ദാർശനിക പ്രശ്നങ്ങളൊക്കെ ഇരുഭാഗക്കാരും ഉന്നയിച്ചെങ്കിലും യഥാർഥ വ്യവഹാരം പണത്തിനും സ്ഥാനമാനങ്ങൾക്കും വേണ്ടിയായിരുന്നു. മൂന്നു കേസുകളിലും അന്തിമ വിജയം മെത്രാൻ കക്ഷിക്കായിരുന്നു. 1995 ജൂൺ 20ലെ സുപ്രീംകോടതി വിധിപ്രകാരം മലങ്കരസഭ ആകമാന സുറിയാനി സഭയുടെ ഭാഗവും പാത്രിയാർക്കീസ് ബാവ സഭയുടെ പരമാധ്യക്ഷനുമാണ്. ആത്മീയമായി പാത്രിയാർക്കീസ്, കാതോലിക്കാ ബാവയുടെ മേൽസ്ഥാനീയനാണെങ്കിലും അദ്ദേഹത്തിന് സഭയിൽ ലൗകികാ






ധികാരമില്ല. 1934ലെ ഭരണഘടനയനുസരിച്ചാണ് മലങ്കരസഭ ഭരിക്കപ്പെടേണ്ടത്. ചുരുക്കിപ്പറഞ്ഞാൽ ആത്മീയാധികാരം പാത്രിയാർക്കീസിനും ലൗകികാധികാരം കാതോലിക്കാ ബാവക്കും.

സുപ്രീംകോടതിവിധിപ്രകാരമുള്ള മലങ്കര അസോസിയേഷൻ തെരഞ്ഞെടുപ്പ് ഈയിടെ നടന്നു. പാത്രിയാർക്കീസ് വിഭാഗം തെരഞ്ഞെടുപ്പ് ബഹിഷ്കരിച്ചു. അവരങ്ങനെ വിശ്വാസപ്രഖ്യാപന റാലികളും വെല്ലുവിളികളുമായി നടക്കുമ്പോഴാണ് വിരുദ്ധപക്ഷത്തുനിന്നൊരാൾ രാഷ്ട്രപതിയാകാൻ തുനിഞ്ഞിറങ്ങുന്നത്. പ്രതികാരത്തിന്റെ ദൈവമേ, പ്രകാശിക്കണമേ. ഭൂമിയുടെ ന്യായാധിപതിയേ എഴുന്നേൽക്കണമേ, ഡംഭികൾക്ക് നീ പ്രതികാരം ചെയ്യണമേ.

അന്ത്യോഖ്യാ വിശ്വാസികളുടെ മുട്ടിപ്പായ പ്രാർഥന ദൈവം കേട്ടു. കോൺഗ്രസും ജനമുന്നണി കക്ഷികളും അലക്സാണ്ടറെ തീരഞ്ഞും എതിർത്തു. രാഷ്ട്രപതിസ്ഥാനത്തേക്ക് മൽസരം ഉറപ്പാണെന്നും എൻ.ഡി.എ സ്ഥാനാർഥി ഡോ. പി.സി. അലക്സാണ്ടർ ആയിരിക്കുമെന്നും *മലയാള മനോരമ* വായനക്കാരെ അറിയിച്ചു. എനിക്കറിഞ്ഞുകൂടാത്തതു നാലുണ്ട്: ആകാശത്ത് കഴുകന്റെ വഴിയും പാറമേൽ സർപ്പത്തിന്റെ വഴിയും സമുദ്രമധ്യേ കപ്പലിന്റെ വഴിയും കന്യകയോടുകൂടി പുരുഷന്റെ വഴിയും തന്നെ. രാഷ്ട്രീയക്കാരുടെ വഴിയും അങ്ങനെത്തന്നെ. ചന്ദ്രബാബു നായിഡു അവസാന നിമിഷം ഉടക്കി, അലക്സാണ്ടറുടെ കൂറിനെപ്പറ്റി വിശ്വഹിന്ദു പരിഷത്തുകാർക്കും സംശയമായി. വെള്ളിയാഴ്ചവരെ അലക്സാണ്ടറെ പിന്തുണച്ച പ്രധാനമന്ത്രി ശനിയാഴ്ച കൃഷ്ണകാന്തായാലും പോരെ എന്നായി; ഞായറാഴ്ച പുലർച്ചെ അബ്ദുൽ കലാമിനെ ഫോണിൽ വിളിച്ച് രാഷ്ട്രപതിയാകാൻ സമ്മതമാണോ എന്നന്വേഷിച്ചു. തിങ്കളാഴ്ച എൻ.ഡി.എ കക്ഷികളും ടി.ഡി.പി-ബി.എസ്.പി നേതാക്കളുമായി സംയുക്ത യോഗം ചേർന്ന് കലാമിന്റെ പേര് നിർദേശിച്ചു. മുലായംസിംഗും മുസ്ലിംലീഗും ഉടനടി കലാമിന് പിന്തുണ പ്രഖ്യാപിച്ചു. എൻ.സി.പിയും ലാലുപ്രസാദും അതേ വഴി പിന്തുടർന്നു. അതിനുമെത്രയോ മുമ്പ് ശെൽവി ജയലളിത തങ്കത്തമിഴ് മകന് ഭാവുകം ആശംസിച്ചുകഴിഞ്ഞിരുന്നു. കോൺഗ്രസുകാർ രണ്ടുദിവസം തലപുകഞ്ഞാലോചിച്ചു. അവസാനം കലാമിനെ പിന്തുണക്കാൻ തീരുമാനിച്ചു. ഇടതുപക്ഷ പാർട്ടികളും ദേവഗൗഡയുടെ മതേതര ജനതാദളും മാത്രം മസിലുപിടിച്ച് കലാമിനെ എതിർക്കുകയാണ്. ജോസഫ് ഗ്രൂപ്പ് കേരള കോൺഗ്രസുകൂടി അവരോടൊപ്പം നിന്നേക്കാം.

അലക്സാണ്ടറെ ഒഴിവാക്കാനായല്ലോ എന്ന് കോൺഗ്രസിന് ആശ്വാസം. ന്യൂനപക്ഷക്കാരനായ കലാം പ്രസിഡൻറായിരിക്കുമ്പോൾ ന്യൂനപക്ഷക്കാരിയായ സോണിയ എങ്ങനെ പ്രധാനമന്ത്രിയാകുമെന്ന ഉൾച്ചിരിയോടെ മുലായംസിംഗ്. അരിപ്പത്തിരിയും കോഴിക്കറിയും തിന്നാത്തവനെങ്കിലും ഒരു മുസൽമാൻ രാഷ്ട്രപതിയാകുന്നതിൽ മുസ്ലിംലീഗിന് സന്തോഷം. മുസ്ലിം നാമധാരിയെങ്കിലും വെജിറ്റേറിയനും കർണാടക സംഗീതപ്രിയനുമാണല്ലോ എന്ന് വി.എച്ച്.പിക്കാർക്കും ആഹ്ലാദം. ബി.ജെ.പിക്കാണെങ്കിൽ ഒരു വെടിക്ക് പല പക്ഷികൾ: ഗുജറാത്ത് സംഭവങ്ങളിൽനിന്ന് ശ്രദ്ധതിരിക്കാം, ന്യൂനപക്ഷ സംരക്ഷകരായി അഭിനയിക്കാം. പ്രതിപക്ഷ ഐക്യം തകർന്നിരിക്കുന്നു. എല്ലാത്തിനുമുപരി രാഷ്ട്രീയ നിരക്ഷരനായ രാഷ്ട്രപതിയെയാണ് കൈകാര്യം ചെയ്യാനെളുപ്പം.

യാക്കോബായ സുറിയാനി സഭയുടെ കാര്യമോ? എൻ.ഡി.എ ഡോ. അബ്ദുൽ കലാമിന്റെ പേര് നിർദേശിച്ചയുടനെ, ജൂൺ 11ാം തീയതി തന്നെ ഫാ. വർഗീസ് കല്ലാപ്പാറ പ്രസ്താവന പുറപ്പെടുവിച്ചു. ഇന്ത്യൻ ഓർത്തഡോക്സ് സഭയുടെ സ്വാധീനകാലം അവസാനിച്ചിരിക്കുന്നു. പി.സി. അലക്സാണ്ടറെപ്പോലുള്ള വൻതോക്കുകളെ മുൻനിറുത്തി കാര്യംകാണുന്നത് സമൂഹവും അധികാരികളും വളരെ വൈകിയെങ്കിലും തിരിച്ചറിഞ്ഞതിൽ സന്തോഷം. യാക്കോബായ സഭയെ ഇതുവരെ എല്ലാതരത്തിലും ദ്രോഹിച്ച് സഭയുടെ ഒന്നാംകിട ശത്രുവായി മാറിയ പി.സി. അലക്സാണ്ടർ ഇന്ത്യൻ പ്രസിഡൻറ് സ്ഥാനാർഥിത്വത്തിൽനിന്ന് പുറന്തള്ളപ്പെട്ടത് കാതോലിക്കാപക്ഷം ഒരു പാഠമായിക്കരുതി ജനാധിപത്യമൂല്യങ്ങളെയും വിശ്വാസാചാരങ്ങളെയും സഭാ ഭരണഘടനയെയും സഭാതലവനായ പാത്രിയാർക്കീസിനെയും അനുസരിച്ചും വിവേകത്തോടെ കീഴ്പ്പെട്ടും ക്രമസമാധാനവും ശാന്തിയും പുലരാൻ സഹായിക്കണം.

കല്ലാപ്പാറയച്ചന്റെ സാരോപദേശം പരിശുദ്ധ കാതോലിക്കാബാവയും (കാതോലിക്കാബാവകർ രണ്ടുണ്ട്. കോട്ടയത്തെ ദേവലോകം അരമനയിലുള്ളത് പരിശുദ്ധ കാതോലിക്ക; പാത്രിയാർക്കീസ് പക്ഷക്കാരുടേത് മൂവാറ്റുപുഴയിലെ ശ്രേഷ്ഠ കാതോലിക്ക) അനുയായികളും ചെവിക്കൊള്ളാൻ സാധ്യത കാണുന്നില്ല. അന്ത്യോഖ്യാ വിശ്വാസികൾക്ക് ഇത് ആഘോഷകാലം. നീതിമാന്മാരേ, യഹോവയിൽ സന്തോഷിച്ചാനന്ദിപ്പിൻ; ഹൃദയപരമാർഥികൾ എല്ലാവരുമായുള്ളോരേ, ഘോഷിച്ചുല്ലസിപ്പിൻ. കിന്നരം കൊണ്ട് യഹോവക്ക് സ്തോത്രം ചെയ്‌വിൻ; പത്തു കമ്പിയുള്ള വീണകൊണ്ട് അവന് സ്തുതിപാടുവിൻ.

അടിക്കുറിപ്പ്: ഇവിടെ ഉദ്ധരിച്ചിരിക്കുന്ന വേദവാക്യങ്ങളത്രയും ബൈബിൾ സൊസൈറ്റി ഓഫ് ഇന്ത്യ പ്രസിദ്ധീകരിച്ച സത്യവേദ പുസ്തകത്തിൽനിന്നാകുന്നു. ●

